** ശ്രീകൃഷ്ണചരിതം മണിപ്രവാളം **

---------------------------------------------------

## മൂന്നാം സർഗ്ഗം

-------------------------

( ബാലലീലകൾ )

----------------------------

ഗോപാലബാലന്റെ ശരീരമപ്പോ --
ളാപാദചൂഡം നയനാഭിരാമം
ആപൂർണ്ണമോദം ബത കണ്ടു കണ്ടു
ഗോപാലരാനന്ദരസേന വാണാർ. #1

ചാടായി വന്നാ ശകടാസുരൻ താൻ
ചാടാനൊരുമ്പെട്ടു മുകുന്ദഗാത്രേ
വാടാതെ പാദേന ഹനിച്ചു ബാലൻ
ചാടായിരം ഖണ്ഡമതായി വീണു. #2

കാൽകൊണ്ടുടൻ ചാട്ടു തകർത്തുമേവും
കാർവർണ്ണനെച്ചെന്നു കരേ ഗൃഹീത്വാ

ആകുന്നവണ്ണം തിരുനാമമോതി --
ശ്ലോകം വിനാ വാണു‌യശോദതാനും. #3

ക്ഷണം തൃണാവർത്തമഹാസുരൻ താ --
നണഞ്ഞു ചക്രാനില വേഷധാരി
വനം തകർത്തദ്രിതടം പൊടിച്ചു
കനക്കവേ ഭൂമിതലം കുലുക്കി. #4

ഭൂരേണുനാ വിശ്വമിരുട്ടടപ്പി --
ച്ചാരാലണഞ്ഞീടിന ചക്രവാതം
നാരായണൻ തന്നെ വഹിച്ചു മൂഢൻ
പാരാതെ മേൽപ്പോട്ടുയരും ദശായാം #5

കണ്ഠേകരം കൊണ്ടു പിടിച്ചു ബാലൻ
കണ്ഠേതരം ഞെക്കിയമർത്തനേരം
പ്രാണൻ വെടിഞ്ഞാശു മഹാദ്രി തുല്യൻ
ക്ഷോണീതലേ വീണിതു യാതുധാനൻ. #6

ആയാമമുള്ളോരചലേ വിളങ്ങും
കായാമ്പൃതൻ കോരകമെന്നപോലെ
മായാകുമാരന്റെ മനോജ്ഞരൂപ --
മായാതുധാനോരസി ദൃഷ്ടമായി. #7

യശോദ താൻ ചെന്നു വിഷാദമോടേ
കിശോരനെപ്പാണിതലേ ഗ്രഹിച്ചാൾ,
അശേഷനാഥൻ ഗതിയെന്നു ചിത്തേ
കൃശാംഗി ചിന്തിച്ചു സുഖിച്ചിരുന്നാൾ. #8

അത്രാന്തരേ ഗർഗ്ഗമഹാമുനീന്ദ്രൻ
തത്രാഗമിച്ചു വസുദേവ വാചാ
ശ്രീരാമനെന്നും ബത കൃഷ്ണനെന്നും
പേരിട്ടു താലാങ്കനമച്യുതന്നും . #9

അമ്പാടിതന്നിൽ കില ബാലകന്മാ --
രമ്പോടു മന്ദം വളരും ദശായാം
സമ്പന്നമോദം ഭുവനേഭവിച്ചു

സമ്പത്തനേകം ഭുവിസംഭരിച്ചു.                    #10

പാരിൽപ്പരീതാപവുമെങ്ങുമില്ല
ദാരിദ്ര്യദു:ഖങ്ങളുമസ്തമിച്ചു
ചോരങ്കൽനിന്നുള്ള ഭയം ശമിച്ചു
ചാരിത്രഭംഗം സതിമാർക്കുമില്ല.                    #11

വളർന്നിതമ്പാടിയിലർഭകന്മാർ
വളർന്നുമോദം ദിവിദേവകൾക്കും
കിളർന്നു വൈരം ഹൃദി കംസനേററം
തളർന്നു തൻപൌരുഷവും ക്രമത്താൽ.    #12

വരുന്ന ഗോപാലനിതംബിനീനാം
കരം പകർന്നാശു വിളങ്ങി കൃഷ്ണൻ
വിരിഞ്ഞപുഷ്പങ്ങളിലങ്ങുമിങ്ങും
വിരഞ്ഞു മണ്ടുന്നൊരു വണ്ടുപോലെ.        #13

കാന്തിപ്രകാശേന കുമാരകന്മാർ

നീന്തിത്തുടങ്ങീ  ധരണീതലാന്തേ
ചിന്തിക്കിലൂഴീല പരീശ്വരന്മാ --
രെന്തെങ്കിലും ചെയ്കിൽ മനോഭിരാമം .     #14

നീലാളിവർണ്ണൻ ഭഗവാൻ മുകുന്ദൻ
താലാങ്കനച്ഛസ്ഫടിക പ്രകാശൻ
കാളിന്ദിയും ഗംഗയുമേക ഭാഗേ
മേളിച്ച കാന്തി പ്രസരം കലർന്നു .     #15

പാണിദ്വയം ജാനുയുഗം ച മെല്ലെ
ക്ഷോണീതലേ വെച്ചഥ സഞ്ചരിച്ചാർ
കാണുന്നവർക്കെത്ര മനോഭിരാമം
ചേർന്നാർന്ന മന്ദസ്മിത ചാരുഭാവം.     #16

പിടിച്ചു മെല്ലെന്നഥ  പിച്ച നിന്നാർ
പടുത്വമില്ലാഞ്ഞു മറിഞ്ഞു വീണാർ
നടന്നു നാലഞ്ചടി മന്ദ മന്ദം
കിടന്നരുണ്ടാരവനീ വിഭാഗേ .     #17

ചിലമ്പുമക്കാഞ്ചന കാഞ്ചിയോട്ടും
ചിലമ്പുതൻ മഞ്ജ്ജുള നാദമോട്ടും
ചലൽപദം ഖേലനലാലസന്മാ --
രലങ്കരിച്ചാരഥ ഗോപവാടം . #18

കുമാരകന്മാരഥ മണ്ടി മണ്ടി
ക്രമേണ സഞ്ചാരവിധം തുടർന്നാർ
സമന്തതോ ഗോപഗൃഹങ്ങളെല്ലാ --
മമന്ദമാസാദ്യ രമിച്ചു വാണാർ . #19

ഓടീടിനാരങ്കണ വീഥിതോറും
ചാടീടിനാരഞ്ചിത ചാരുഹാസം
പാടീടിനാരത്ഭുതനാദമപ്പോ --
ളാടീടിനാർ നാടകമീശ്വരന്മാർ . #20

കാർവർണ്ണനക്കാലമതി പ്രലോഭാൽ
പാൽ വെണ്ണ വഞ്ചിപ്പതിനും തുടർന്നാൻ

ദേവാദിനാഥന്റെ വിലാസമെല്ലാ --
മീവണ്ണമെന്നേവനു നിർണ്ണയിക്കാം ? #21

ചങ്ങാതിമാരോടൊരുമിച്ചു മന്ദം
മങ്ങാതവണ്ണം മധുസൂദനൻതാൻ
നാലഞ്ചു ഗേഹങ്ങളിൽനിന്നശേഷം
പാലും കവർന്നാശു ഭുജിച്ചുപോന്നാൻ . #22

കുളിപ്പതിന്നംഗനമാർ ഗമിച്ചാ --
ലൊളിച്ചു ഗോവിന്ദനകത്തുചെല്ലും
കളിച്ചു പാലൊട്ടു കുടിച്ചശേഷം
തളിച്ചു ഭ്രമൌ തരസാ തിരിക്കും . #23

എത്താഞ്ഞു ശിക്യങ്ങളിലുള്ള കുംഭം
കുത്തിത്തുളയ്ക്കും കടകോലിനാലേ
ഉത്താള ധാരാളമതായ ദുഗ്ധം
മുഗ്ധാനനംകൊണ്ടു പരിഗ്രഹിക്കും . #24

പെട്ടെന്നു ബാലൻ നവനീതമെല്ലാം
കട്ടങ്ങു മൃഷ്ടാശനമാചരിക്കും
ഒട്ടൊട്ടു മാർജ്ജാരകനും കൊടുക്കും
ചട്ടങ്ങളീവണ്ണമവൻ തുടങ്ങി .                    #25

ചാടിപ്പിടിച്ചാനുറി  വാസുദേവൻ
വാടാതെ പാലും ദധിയും കുടിച്ചാൻ
ചേടീജനം ചെന്നണയുന്നനേരം
പേടിച്ചു മണ്ടിപ്പുരിപുക്കൊളിക്കും .          #26

 വിശ്വൈകനാഥന്റെ വിനോദമാകും
ദുശ്ശീലമേവം സഹിയാഞ്ഞൊരുനാൾ
ഗോപീജനം ചെന്നു യശോദയോടേ
കോപേന താപേന ച വാചമൂചേ .              #27

" അത്യന്തകഷ്ടം, പ്രജനായികേ നിൻ
പുത്രന്റെ ദുശ്ശീലമഹോമുഴുത്തു
സത്യം, പൊറുപ്പാനെളുതല്ല ഞങ്ങൾ --

ക്കൾത്താപമെത്തുന്നു ദിനങ്ങൾ തോറും" .   #28

" തായാട്ടു കാട്ടുന്ന ശിശ്രുക്കളെത്താൻ
താഡിച്ചു ശിക്ഷിച്ചു വളർത്തവേണം .
നീയെന്നിയേ ശീലമടക്കിവെപ്പാ --
നീയാളുകൾക്കിന്നൊരു സാദ്ധ്യമാമോ ? "   #29

" കേളിക്കചേരും പടി നിങ്ങളെല്ലാം
ലാളിക്ക കൊണ്ടിത്ര തരംകെട്ടുന്നു..
കേളിക്കമേലിൽക്കുറവും ഭവിക്കും
ക്ഷേളിക്കഥൊവൃത്തമശേഷമിപ്പോൾ ."   #30

" നിരന്തരം ഗോരസചോരണത്തി --
ന്നൊരുമ്പെടുന്നു തവ നന്ദനൻ കേൾ.
ഒരിക്കലും തൃപ്തിയുമില്ല ചൊല്ലാം
ധരിക്ക നീ പല്ലവിയല്ലലെല്ലാം .   #31

" മഠങ്ങളിൽപുക്കു മഹാസമർത്ഥൻ

ഘടങ്ങളും ളുതകളും തകർക്കും .
അടക്കമില്ലാത്തവനങ്ങുമിങ്ങും
നടക്കു, മെന്നല്ല, മുടിക്കുമെല്ലാം ." #32

"കൊടുത്തതൊന്നും മതിയല്ല, ബാല --
ന്നെടുത്ത പാത്രങ്ങളുമങ്ങുടയ്ക്കും
കടുത്ത ദുർവൃത്തികൾ കാട്ടുവാനും
പടുത്വമീകൃഷ്ണനു പാരമല്ലോ". #33

"ക്ഷീരം ഘൃതം തക്രവുമിക്കുമാരൻ
പാരം കൊതിച്ചിങ്ങു വരും ദശായാം
പാരാതെ നൽകുന്നിതു ഞങ്ങളെല്ലാം
പോരാഞ്ഞു മോഷ്ടിച്ചുമിവൻ ഭുജിക്കും. " #34

"ഉണ്ണിക്കുവേണ്ടുന്നതു നൽകുവാനും
ദണ്ഡിക്കുമാറില്ലഹ ഗോപിമാരും
ദണ്ഡിച്ചു കിട്ടുന്നൊരു പാത്രമെല്ലാം
ഖണ്ഡിച്ചു പോകുന്നതു സങ്കടം കേൾ.". #35

" ക്ഷീരാദികം വിററു ദിനം കഴിക്കും
നാരീജനങ്ങൾക്കു മനസ്സുമുട്ടി .
ദാരിദ്രമെന്നുള്ളതറിഞ്ഞവർക്കേ
പാരിവവൽപ്പരക്ലേശവിവേകമുള്ളു .". #36

" മൺപാത്രമെന്നല്ല നമുക്കു ഭാവം
പൊൻപാത്രമിപ്പോളുടയുന്നതെല്ലാം
സമ്പൽക്ഷയേ സങ്കടമെന്നതോർത്താൽ
സമ്പൂർണ്ണനും നിർദ്ധനനും സമാനം . ". #37

" കിണ്ണങ്ങളും കിണ്ടികളും കുമാരൻ
ഖണ്ഡിച്ചു മണ്ണിൽക്കളയുന്നിതയ്യോ
കണ്ണൻെറ കണ്ണിൽ ബ്ബത കണ്ടതെല്ലാം
കാണാതെയാം തൽക്ഷണമെന്തു ചെയ്യാം .". #38

" ഗവ്യങ്ങളില്ലാതിഹ വല്ലവീനാം
ദ്രവ്യങ്ങളില്ലെന്നു ജഗൽ പ്രസിദ്ധം

നിത്യ പ്രയത്നേന ലഭിച്ച വിത്തം
നിത്യം നശിച്ചാൽ പുനരെന്തു കൃത്യം ? "           #39

" രാജത്വമുള്ളോരു കുമാരകന്മാർ
വ്യാജം തുടർന്നാൽ വയമെന്തുചെയ്യും ?
രാജീവനേത്രേ !  തവ ദുർയശസ്സ --
ങ്ങാജീവനാന്തം വരുമേവമായാൽ . ".                     #40

അപ്പോൾപ്പറഞ്ഞാളൊരു ഗോപനാരീ
" ത്വൽപുത്രനാമുണ്ണി മഹാകശീലൻ
മൽപ്പത്തനേവന്നു കടന്നൊരുന്നാ --
ളൽല്പേതരം ചെയ്തൊരു കൈതവം കേൾ ."    #41

" അച്ഛൻ മഹാവൃദ്ധൻ, അവർക്കുവേണ്ടി
കാച്ചിവ്വെച്ചേനിരുനാഴി ദുഗ്ധം
കണ്ണൻ തദാവന്നു കുടിച്ചശേഷം
കിണ്ണത്തിലംഭസ്സു നിറച്ചു പോയാൽ.".                    #42

" അന്തിക്കിരുട്ടത്തളു ചെന്നശേഷം
മോന്തിക്കുടിച്ചൊന്നു ചൊടിച്ചു താതൻ
' ദുഷ്ടടത്തി നീ ' യെന്നു പറഞ്ഞു കിണ്ണം
പൊട്ടിച്ചെറിഞ്ഞാരവരെൻെറ നേരെ .". #43

" അന്നേരമിബ്ബാലകനങ്ങു വന്നാൻ
നന്നായ്ച്ചിരിച്ചൊന്നു വിളിച്ചു ചൊന്നാൻ
' ഇന്നാളെടോ, പാലു തരായ്ക മൂലം
നിന്നേച്ചതിച്ചേ' നിതി, കിം കരോമി .". #44

അനന്തരം മററൊരുഗോപി ചൊന്നാ --
" ളെനിക്കു വന്നല്ലലതിൽപ്പരം കേൾ .
കനക്കവേ സന്ധ്യമയങ്ങുമപ്പോ --
ളനക്കമെന്യേ മമ വീട്ടു പുക്കാൻ.". #45

" കറന്നകത്താക്കിന ഗോക്കളെപ്പോയ്
തുറന്നു വിട്ടാനിവനന്തിനേരം
ഒളിച്ചു മെല്ലെന്നു നടന്നവററെ --

ത്തെളിച്ച പാടങ്ങളിലങ്ങിറക്കി.". #46

" കതിർത്തു നില്ക്കുന്നൊരുനെല്ലുതീററി --
പ്പതുക്കവേ ബാലകനങ്ങുപോയാൻ
പശുക്കറപ്പാൻ പുലർകാലനേരം
വിശുദ്ധയാം ഞാനിഹ ചെന്നനേരം. #47

പ്രാണങ്ങളാകും പശു വൃന്ദമൊന്നും
കാണാഞ്ഞുഴന്നങ്ങനെ നിന്നു ഞാനും
കാണായിതന്നേരമുടൻ വരുന്നു
കാർവർണ്ണനാമുണ്ണിയുമിമ്പമോടെ .". #48

" പാടത്തുനിൽക്കുന്നു പശുക്കളെല്ലാം
കൂടെക്കളിക്കുന്നു പശുക്കിടാങ്ങൾ
മൂഢേ!, കറന്നീടുക നീയു, മിത്ഥം
പ്രൌഢം പറഞ്ഞാശു ഗമിച്ചു ബാലൻ. ". #49

പറഞ്ഞിതന്നേരമൊരുത്തി ഖേദാൽ

പറഞ്ഞു കൂടാ മമ കർമ്മദോഷം .
" നിറഞ്ഞു ദു:ശീല മഹോനിനച്ചാ --
ലറിഞ്ഞു കൂടാ കപടം യശോദേ ! " #50

" ഘടങ്ങളിൽപ്പാലു നിറച്ചൊരുന്നാ --
ളെടുത്തടുപ്പത്തു കരേററി ഞാനും
അടുക്കളെയ്ക്കുള്ളിലടുത്തു വന്നി --
മ്മിടുക്കനാമുണ്ണിയുമങ്ങിരുന്നാൻ .". #51

" വിരഞ്ഞു ഞാനപ്പൊഴുതിന്ധനത്തെ --
ത്തിരഞ്ഞു പോയൊരു ദശാന്തരാളേ
ഘടങ്ങളെല്ലാം കടകോലെടുത്ത --
ങ്ങുടച്ചു വേഗേന ഗമിച്ചു ബാലൻ .". #52

" വല്ലാത്ത ബാലപ്രഭവത്തിനെക്കാ --
ളില്ലാത്ത ബാലപ്രഭവം സുഖംപോൽ .
ഉല്ലാസമെന്നുള്ളതുമിജ്ജനങ്ങൾ --
ക്കില്ലാതെയായ് വന്നിതുദൈവദോഷാൽ ." #53

" ക്ഷമിക്കയോ മററൊരു ദിക്കുനോക്കി --
ഗ്ഗമിക്കയോ വേണ്ടതു ഞങ്ങളെല്ലാം
ശമിക്കുമോ ദു:ഖ, മിതിന്നു കൂടെ
ശ്രമിക്കുമോ നീ, വദ പുണ്യശീലേ! ". #54

ഇത്യാദി ഗോപീജനവാക്യമെല്ലാ --
മത്യാദരാൽ കേട്ടു യശോദ താനും
ചിത്തേ സുതസ്നേഹവശേന മന്ദം
മത്തേഭ സഞ്ചാരിണി കിഞ്ചിദൂചേ . #55

" എന്നുണ്ണിതൻ ചാപലമിന്നു കേട്ടോ --
ലെന്നുള്ളിലും കുണ്ഠിതമുണ്ടിദാനീം
എന്നാകിലും തർജ്ജനമാശു ചെയ്‌വാ --
നെന്നാലസാദ്ധ്യം ഖലുഗോപിമാരേ! ". #56

" വാത്സല്യമെന്നുള്ളിലുമത്യുദാരം
മാത്സർയ്യരാരും തുടരായ്കവേണം .

ചേതങ്ങളോരോന്നു വരുന്ന നേരം
ഖേദങ്ങളുണ്ടായതു കുററമല്ല . ". #57

" മൺപാത്രനാശേ പകരം തരുന്നേൻ
പൊൻപാത്രമമ്പോടഥ രത്നപാത്രം .
സമ്പത്തനേകം ബത സംഭരിപ്പിൻ
സമ്പൂർണ്ണമോദേന ഗമിച്ചു കൊൾവിൻ ." #58

ഇത്ഥം പറഞ്ഞാദരപൂർവ്വമപ്പോ --
ളർത്ഥം കൊടുത്താശു ബഹുപ്രകാരം
ചിത്തം കുളുർപ്പിച്ചഥ ഗോപിമാരെ
പ്രത്യേകമേവം പുനരങ്ങയച്ചാൾ . #59

"കണ്ണൻ തദാ മണ്ണു ഭുജിച്ചു പോലും
ദണ്ണം പിടിച്ചീടുമിവന്നു നൂനം "
എന്നിങ്ങനെ കേട്ടു യശോദ വേഗാൽ
വന്നീടിനാളമ്പൊടു കോപമോടേ . #60

'കഷ്ടം കുമാര, തവ വാ പിളർന്നു
കാട്ടേ' ണമെന്നമ്മ പറഞ്ഞനേരം
ഒട്ടും മടിക്കാതെ പിളർന്നു വക്ത്രം
കാട്ടീടിനാൻ  കൈതവ മർത്ത്യമൂർത്തി .     #61

മാതാവു നോക്കുന്ന ദശാന്തരാളേ
പാതാള ഭൂലോക സുരേശലോകം
ഭൂതങ്ങളും പ്രേത പിശാചകൂളി --
വേതാള ജാലങ്ങളുമത്ര കണ്ടാൾ .     #62

കാടും മഹാശൈലകുലങ്ങളേഴും
നാടും നദീപാളി സമുദ്രമേഴും
ആടും  ഫണിശ്രേണി മനുഷ്യജാലം
ചാടും മൃഗവ്രാതവുമത്ര കണ്ടാൾ.     #63

പാലാഴി തന്നിൽ ഫ്ഫണിരാജതല്പേ
ലീലാസുഖം പൂണ്ടഥ പള്ളികൊള്ളും
നീലാംബുദശ്യാമള വിഷ്ണു രൂപം

നാലാനനാദീനപി തത്ര കണ്ടാൾ. #64

രക്ഷോഗണം പക്ഷിത രക്ഷ്യജാലം
വൃക്ഷങ്ങളും യക്ഷികൾ കുക്ഷിജാലം
നക്ഷത്രമക്ഷത്ര വിപക്ഷ പക്ഷ --
ലക്ഷങ്ങളും തൽക്ഷണമത്രകണ്ടാൾ . #65

ഗോപാലകന്മാരഥ ഗോപിമാരും
ഗോപാലയശ്രേണിയുമെന്നവേണ്ട
ഗോവൃന്ദവും മണ്ണു ഭുജിച്ചു മേവും
ഗോവിന്ദനെത്തന്നെയുമത്ര കണ്ടാൾ . #66

ഇത്യാദി സർവ്വം ബത കണ്ടനേരം
ചിത്തേ ഭയം പൂണ്ടഥ നന്ദപത്നി
നേത്രങ്ങൾ ചിമ്മിത്തരസാ മിഴിച്ചാ --
ളത്രാന്തരേ കണ്ടതുമില്ലതൊന്നും . #67

സ്തന്യം കൊടുത്താശു പുണർന്നു ഗാഢം

ധന്യാംഗനാമൌലി യശോദ താനും
തന്നുണ്ണിയെന്നുള്ള മമത്വമോഹാ --
ലന്യപ്രകാരങ്ങൾ മറന്നിരുന്നാൾ .                    #68

സമ്പന്നലീലം ദധിമന്ഥകാലേ
കുംഭം തകർത്താനഥ വാസുദേവൻ
ഗംഭീര കോപേന പിടിച്ചു കെട്ടാ --
നമ്പോടണഞ്ഞാളുടനമ്മതാനും .                    #69

കൊണ്ടങ്ങു ചെന്നീടിന പാശമെല്ലാം
രണ്ടംഗുലം നീളമതൂനമായി
കണ്ടാലറിഞ്ഞീടുകയില്ല, മോഹം
കൊണ്ടാശു കുണ്ഠാശയയാം  യശോദ .                    #70

ആയാസമമ്മയ്ക്കരുതെന്ന ബുദ്ധ്യാ
മായാമയൻ താനനുവാദമേകീ
സന്ധിച്ചിതപ്പോ, ളുരലോടു കൂടി --
ബ്ബന്ധിച്ചു മാതാവുമുടൻ നടന്നാൾ .                    #71

ദാമത്തിനാലുള്ളൊരു ബന്ധമൂലം
ദാമോദരോ നാമ ബഭ്രുവകൃഷ്ണൻ .
രാമാനുജൻ താനുരലും വലിച്ച --
ങ്ങാമോദശാലീ നട കൊണ്ടു മന്ദം . #72

രണ്ടായി നിൽക്കും കകുഭദ്രുമത്തെ --
ക്കണ്ടാനുപാന്തേ കമലായതാക്ഷൻ
തദന്തരാളത്തിലുലൂഖലത്തെ --
ത്തദാവലിച്ചിട്ടു വലം തിരിഞ്ഞാൻ . #73

മുറിഞ്ഞു വൃക്ഷങ്ങൾ പതിച്ചനേരം
മറിഞ്ഞു ദിവ്യാകൃതി രണ്ടുപേരും
അറിഞ്ഞു ഗോവിന്ദ ചരിത്രമെല്ലാം
പറഞ്ഞുയക്ഷേശ്വര നന്ദനന്മാർ . #74

" ധരിക്ക കൃഷ്ണാ നളകൂബരൻ ഞാൻ
പരൻ മണിഗ്രീവനിവൻ മഹാത്മൻ !

ധനാധിനാഥൻെറ കുമാരകന്മാ --
രനാരതം പണ്ടു സുഖിച്ചു വാണാർ ." #75

" പണ്ടങ്ങൊരുന്നാളതിമദ്യപാനം --
കൊണ്ടന്ധരാം ഞങ്ങളനംഗതാപാൽ
ഗംഗാതടേ കാമിനിമാരുമായി --
സ്സംഗീത ശൃംഗാര രസം തുടങ്ങി " #76

" വിവസ്ത്രഭാവേന രമിക്കുമപ്പോൾ
പ്രവിഷ്ടനായീ മുനി നാരദൻ താൻ
ഉരുപ്രകോപേന ശപിച്ചു വേഗാൽ
തരുക്കളായ് വന്നിതു തൽ പ്രഭാവാൽ ." #77

" തന്നാൻ പുനർമ്മാമുനി ശാപമോക്ഷം
നന്ദാത്മജൻ വന്നു തൊടുന്നകാലം
നന്നായ് വരും തീരുമനർത്ഥമെല്ലാം
മെന്നുള്ള തത്ഭാരതി സത്യമായി ." #78

" നിരാമയൻ നീ നിഖിലേശ്വരൻ നീ
നിരഞ്ജനൻ നീ നിരുപാധികൻ നീ
നിരാദികൻ നീ നിരുപപ്ലവൻ നീ
നിരന്തകൻ നീ ഭഗവാൻ നമസ്തേ " #79

ഇത്ഥം വണങ്ങി സ്തുതിചെയ്തുദാരം
വിത്തേശജന്മാരുടനേ മറഞ്ഞാർ
ഇത്തത്ത്വമെല്ലാമറിയും നരാണാം
ചിത്ത പ്രസാദം ഫലമത്രുദാരം . #80

പൊട്ടിച്ചാടുന്ന വൃക്ഷധ്വനി ചടചടിതം
കേട്ടു ഞെട്ടിപ്പുറപ്പെ --
ട്ടൊട്ടേടം വന്ന നന്ദാദികളവശതയാ
നിന്നു നോക്കും ദശായാം
പുഷ്ട ശ്രീകേളിരംഗസ്ഥലതനുവുടയോ
നഷ്ടലോകാധിപന്മാർ --
ക്കിഷ്ടം നൽകുന്ന മായാമയനരലും വലി --
ച്ചെത്തിനാനത്തലോടെ . #81

ബന്ധക്ലേശമൊഴിക്കുമച്യുതന്റെ

ബന്ധം മുദാ വേർപെടു --

ത്തന്തഃ സന്തതരാഗനായ ജനകൻ

ബാലം പുണർന്നീടിനാൻ

ബന്ധു പ്രീതികലർന്നുവന്ന പശുപ --

ന്മാരോടു കൂടിസ്സുഖം

സന്തോഷിച്ചു രമിച്ചു സജ്ജനസഭാ --

മദ്ധ്യേ വസിച്ചീടിനാൻ . #82

* മൂന്നാം സർഗ്ഗം സമാപ്തം *

*****************************